# നിമ്നോന്നതങ്ങളുടെ ഗിരിവാപി- അഥവാ കുന്നുകളും കുളങ്ങളും പേരിട്ട കുന്നംകുളം.

ഫാദർ.ഡോ.സൺണി ചാക്കോ

മനുഷ്യവാസ സംസ്കൃതിയോളം തായ്വേരിറങ്ങിയ പഴമയുടെ ഈടുവെയ്പ്. ചരിത്രായനത്തിന്റെ സുവർണ്ണനാളുകൾക്ക് ദിശാബോധം നൽകിയ സാംസ്ക്കാരികപ്പെരുമയുടെ മഹത്വപൂർണ്ണമായ ചുവടുവെയ്പ്. ഭാരതക്രൈസ്തവസഭയുടെ പ്രാരംഭംകുറിച്ച മാർത്തോമൻ പൈതൃകത്തിന്റെ ശാശ്വതസ്മരണയുണർത്തുന്ന പുണ്യഭൂമി. നിമ്നോന്നതങ്ങളുടെ ഭൂമികയ്ക്ക് നാമകാരണമായി പ്രകൃതിയുടെ വരദാനം. അതാണ് കുന്നുകളും കുളങ്ങളും പേരിട്ട മതമൈത്രിയുടെ അനന്വയമായി നിലകൊള്ളുന്ന കുന്നംകുളം എന്ന കൊച്ചു പട്ടണം.

മാർത്തോമ്മൻ പൈതൃകത്തിന്റെ അനിഷേധ്യ സ്മാരകമായ ആർത്താറ്റ് ചാട്ടുകുളങ്ങരെ പള്ളിയും ഉദയംപേരൂർ സുന്നഹദോസ് ധീരമായി ബഹിഷ്ക്കരിച്ച കുന്നംകുളത്തെ നസ്രാണി സിംഹങ്ങളും, ടിപ്പുവിന്റെ പടയോട്ടത്തിൽ വിശ്വാസസംരക്ഷണത്തിനായി സാക്ഷിമരണം പ്രാപിച്ച ആർത്താറ്റ് സഹദേൻമാരും, മലങ്കരയിലെ എല്ലാ പള്ളികൾക്കും വേണ്ടി ക്ലോഡിയസ് ബുക്കാനൻ തലപ്പള്ളിയായ ആർത്താറ്റ് പള്ളിയ്ക്ക് സുവർണ്ണപത്താക്ക് സമ്മാനിച്ചതും, മലങ്കര മെത്രാപ്പോലീത്തമാരായി ഉയർത്തപ്പെട്ട യുഗപ്രഭാവൻമാരായ പുലിക്കോട്ടിൽ തിരുമേനിമാരും: ഇങ്ങനെ ധന്യതയുടെ നിരവധി കർമ്മകാണ്ഡങ്ങൾ കുന്നംകുളത്തിന് സ്വന്തമെന്ന് അറിഞ്ഞ മഹാത്മക്കൾ നിരവധിയാണ്. എന്നാൽ മലങ്കരയുടെ യെരുശലേം, നസ്രാണി ഗ്രാമം, പള്ളികളുടെ നാട് തുടങ്ങിയ വിശേഷണങ്ങൾ ചരിത്രം കുന്നംകുളത്തിന് ചാർത്തിത്തരുമ്പോഴും കിഴക്കിന്റെ കാതോലിക്കായുടെ ജന്മഭൂമി എന്നപവിത്രതയും ആഗോള പ്രശസ്തിയും ഈ പ്രദേശത്തെ കാത്തിരുന്നുവെന്ന് ആരറിഞ്ഞു.

## പഴമയിലേക്ക് ഒരെത്തിനോട്ടം:

ചരിത്രപ്രസിദ്ധവും, അതിപുരാതനവുമായ ഒരുപട്ടണമാണ് കുന്നംകുളം. കുന്നുകളാൽ ചുറ്റപ്പെട്ട് അവയിൽനിന്നും ഒഴുകിയെത്തുന്ന ജലം സംഭരിക്കാനെന്നവണ്ണം നിലകൊള്ളുന്ന കുളങ്ങളോടുകൂടിയ ഈ പട്ടണത്തിന് 'കുന്നംകുളങ്ങരെയ്' എന്നും പിന്നീട് കുന്നംകുളം എന്നും വിളിച്ചുവന്നുവെന്ന് അനമാനിക്കുന്നതിൽ തെറ്റില്ല. പെരുമ്പടപ്പുസ്വരൂപത്തിന്റെ അതിർത്തിയായി കൊച്ചിശീമ (സീമ) എന്നറിയപ്പെടുന്നതിന് നൂറ്റാണ്ടുകൾക്കുമുമ്പുതന്നെ, ചേരസാമ്രാജ്യത്തിന്റെ തലസ്ഥാനമായ മഹോദയപട്ടണത്തിന്റെ ഭാഗമായിരുന്നു കുന്നംകുളമെന്ന് പറയപ്പെടുന്നു[1]. മഹാശില സംസ്ക്കാരത്തിന്റെ കാൽപ്പെരുമാറ്റം ഈ പുണ്യഭൂമിയിൽ സംവേദനങ്ങളുണർത്തിയതിന്റെ ബാക്കിപത്രമാണ്, എയ്യാൽ, പോർക്കളം, ചൊവ്വന്നൂർ, ചിറയ്ക്കൽ, കല്ലുംപുറം, കക്കാട്, ചിറമനങ്ങാട്, അരികന്നിയൂർ തുടങ്ങിയ സ്ഥലങ്ങളിൽ നിന്നും കണ്ടെത്തിയ കൽഗുഹകളും, മുനിയറകളും, കുടക്കല്ലുകളും, നന്നങ്ങാടികളും മറ്റും. തലമുറകളിലൂടെ വാമൊഴിയായി പകർന്ന പാരമ്പര്യങ്ങളും, ചരിത്ര സാധുകമായ സ്ഥലനാമങ്ങളും, ഐതിഹ്യങ്ങളും കൂടിച്ചേർന്ന് പഴമയുടെ പെരുമയ്ക്ക് മാറ്റുകൂട്ടുന്നുണ്ട്. ക്രിസ്താബ്ദം ആരംഭിക്കുന്നതിനുമുമ്പുതന്നെ കുന്നംകുളംപ്രദേശത്ത് മനുഷ്യവാസമുണ്ടായിരുന്നുവെന്നു മാത്രമല്ല വിദേശരാജ്യങ്ങളുമായി വ്യാപാരബന്ധം പോലും ഉണ്ടായിരുന്നുവെന്നതിന്റെ ചരിത്ര ലക്ഷ്യമാണ് കുന്നംകുളം–എയ്യാൽ പ്രദേശത്തുനിന്നു 1948 ൽ കണ്ടെടുത്ത റോമൻ നാണയങ്ങൾ[2]. ബി.സി. 123, എ.ഡി. 117 എന്നീ കാലഘട്ടങ്ങളിൽ കുഴിച്ചിടപ്പെട്ടു എന്ന് കരുതുന്ന റോമൻ നാണയങ്ങളുടെ ഒരു ശേഖരം[3]തന്നെ ഇവിടെനിന്ന് കണ്ടെടുത്തിട്ടുണ്ട്. ഈ നാണയങ്ങൾ തൃശൂരിലെ മ്യൂസിയത്തിൽ സൂക്ഷിച്ചുവെച്ചിട്ടുണ്ട്.

ക്രിസ്താബ്ദം ആദ്യനൂറ്റാണ്ടുകളിൽ തമിഴകത്തിന്റെ ഭാഗമായിരുന്നു ഈ പ്രദേശം. അതായത് സംഘകാലം എന്നറിയപ്പെടുന്ന പുരാതനസംസ്കൃതിയുടെ നാളുകളിൽ ചേരരാജ്യത്തിന്റെ മധ്യമസ്ഥാനം അലങ്കരിച്ച ഭൂപ്രദേശം. മുസരീസ്, ചേറ്റുവ, പൊന്നാനി തുടങ്ങിയ തുറമുഖ പട്ടങ്ങളുമായുള്ള സാമീപ്യം ഇവിടത്തെ സംസ്ക്കാരത്തിലും, സാമുഹ്യ നിലപാടുകളിലും ചലനങ്ങളുണ്ടാക്കിയെന്നു മാത്രമല്ല വാണിജ്യാഭിവൃദ്ധിയും തദ്വാര സാമ്പത്തികോന്നമനവും കൈവരുത്തി.

തമിഴ് ഭാഷയുടെ സ്വാധീനഫലമായിരുന്നിരിക്കണം, ഈ പട്ടണത്തെ കുന്നംകുളങ്ങരൈ എന്നാണ് പഴമയുടെ താളുകളിൽ രേഖപ്പെടുത്തിയിരിക്കുന്നത്. 1763 ൽ കൊച്ചിരാജാവിന്റെ തീട്ടൂരത്തിൽ ഇങ്ങനെ കാണുന്നു. കുന്നംകുളങ്ങരെയിൽ മുന്നാണ്ടിൽ 108 കച്ചവട പീടികകളും, ഈയാണ്ടിൽ 11 പീടികകളും തീപിടിച്ച് നശിച്ചുപോയതായിക്കാണുന്നു. മേലിൽ ഇവ്വിധം സംഭവിക്കാതിരിക്കാൻ എല്ലാ പീടികകളും ക്ഷണത്തിൽ ഓട്മേയുവാൻ തിരുമനസ്സ് കല്പിക്കുന്നു.

ക്രിസ്തുമതത്തിന്റെ ആവിർഭാവം:

പലസ്തീനിലെ രാജാവായിരുന്ന സോളമന്റെകാലം മുതൽ കേരളക്കരയുമായി വ്യാപാരബന്ധം ഉണ്ടായിരുന്നുവെന്നതിന് ചരിത്രപരമായ തെളിവുകളുണ്ട്. ബി.സി. പത്താം നൂറ്റാണ്ടുമുതലെങ്കിലും, അന്ന് എരിത്രിയൻ കടൽ എന്നറിയപ്പെട്ടിരുന്ന അറബിക്കടൽ വഴിയായി വിദേശ്വാണിജ്യം ശക്തി പ്രാപിച്ചിരുന്നു. കേരളത്തിലെ അറിയപ്പെടുന്ന തുറമുഖം എന്ന നിലവിൽ മുസരീസിനുണ്ടായിരുന്ന പ്രാധാന്യം കണക്കിലെടുക്കുമ്പോൾ മുസരീസുമായി കുന്നംകുളത്തിനുള്ള സാമീപ്യം ഇവിടെയും ചലനങ്ങളുണ്ടാക്കിയെന്ന് ന്യായമായും അനുമാനിക്കാം. കുന്നംകുളത്തിനടുത്ത് എയ്യാലിൽ നിന്നും കണ്ടെടുത്ത റോമൻ നാണയങ്ങളും, കുന്നംകുളം പ്രദേശങ്ങളിലുണ്ടായിരുന്ന ജൂതക്കോളനികളും, ജൂതക്കുന്നും മേല്പറഞ്ഞതിന്റെ ചരിത്രലക്ഷ്യങ്ങളാണ്.

എ.ഡി. 52 ൽ കൊടുങ്ങലൂരിൽ കപ്പലിറങ്ങിയ തോമാശ്ലീഹാ ആർത്താറ്റ് ജൂതക്കുന്നിലുള്ള യഹൂദക്കോളനിയും അവിടത്തെ സിനിഗോഗും സന്ദർശിച്ചെന്നും അവിടത്തെ യഹൂദന്മാരെ ക്രിസ്ത്യാനികളാക്കി അവരുടെ സിനഗോഗ് ക്രൈസ്തവ ദേവാലയമാക്കിയെന്നുമാണ് പ്രബലമായ പാരമ്പര്യം[3]. ഇതായിരിക്കാം കേരളത്തിലെ, ഒരുവേള ഭാരത്തിലെതന്നെ ആദ്യത്തെ ക്രൈസ്തവ ദേവാലയം. അന്ന് തോമാശ്ലീഹാ സ്ഥാപിച്ച ദേവാലയമാണ് ആർത്താറ്റ് കുന്നിൻമുകളിൽ സ്ഥിതിചെയ്യുന്ന വി. മറിയത്തിന്റെ നാമത്തിലുള്ള ദേവാലയം (ആർത്താറ്റ് സെന്റ് മേരീസ് പള്ളി) ആർത്താറ്റ് കുന്നിന്റെ താഴ്‌വരാത്തിലുള്ള ചാട്ടുകുളം മാർത്തോമൻ പാരമ്പര്യവുമായി നേരിട്ട് ബന്ധമുള്ളതാണെന്ന് പറയപ്പെടുന്നു[4]. ആർത്താറ്റ് പള്ളി പൂർവ്വകാലങ്ങളിൽ ചാട്ടുകുളങ്ങരെപള്ളി എന്നാണ് അറിയപ്പെട്ടിരുന്നത്[5]. എന്നാൽ എ.ഡി. 1599 ലെ ഉദയംപേരൂർ സുന്നഹദോസിൽ പങ്കെടുക്കാതിരുന്ന ചാട്ടുകുളങ്ങരെ നസ്രാണികളെ കത്തോലിക്കാമതത്തിൽ ചേർക്കാൻ ആർച്ച് ബിഷപ്പ് അലക്സിസ് ഡി മെനസിസ് ചാട്ടുകുളങ്ങരെ പള്ളിയിലേക്ക് അഞ്ചുകുതിരകളെ പൂട്ടിയ രഥത്തിൽ എഴുന്നള്ളിയെന്നും, മാർത്തോമ്മാശ്ലീഹായുടെ പൂർവ്വികവിശ്വാസത്തിൽ നിന്നും മാറുവാൻ മനസ്സിലാത്ത ചാട്ടുകുളങ്ങരെ നസ്രാണിയോദ്ധാക്കൾ ആർച്ച് ബിഷപ്പിനെ ദേവാലയത്തിൽ കയറ്റാതെ ആർത്ത് ആട്ടിയകറ്റിയെന്നും അതിനാലാണ് ആ പ്രദേശത്തിന് ആർത്താട്ടിയ സ്ഥലം എന്ന നിലയിൽ ആർത്താറ്റ് എന്ന പേരുണ്ടായത് എന്നുമാണ് ഒരു പാരമ്പര്യം[5]. ക്രിസ്ത്യൻ ദേവാലയങ്ങളിൽ കൊച്ചിരാജ്യത്തിന്റെ വടക്കേ അറ്റത്തുള്ള ഏകദേവാലയം എന്ന നിലയിൽ ആർച്ച് ബിഷപ്പിനെ എതിർത്ത അറ്റം അഥവാ അയർത്ത അറ്റം എന്നതിൽ നിന്നും ആർത്താററ് എന്ന പേരുണ്ടായി എന്നും അതല്ല, ടിപ്പുസുൽത്താനെ അയർത്ത അറ്റം എന്നതിൽ നിന്നുമാണ് ആ പേരുണ്ടായതെന്നും പറയപ്പെടുന്നുണ്ട്.

വിവിധ കാലങ്ങളിൽ ആർത്താറ്റ്-കുന്നംകുളം തലപ്പള്ളിയിൽ നിന്നും കേരളത്തിന്റെ വിവിധ ഭാഗങ്ങളിലേയ്ക്ക് നടന്ന ആഭ്യന്തര കുടിയേറ്റത്തിന്റെ ഫലമായാണ് അങ്കമാലി കൂത്താട്ടുകുളം, കുറവിലങ്ങാട്, തുടങ്ങിയ പുരാതന ക്രൈസ്തവ കേന്ദ്രങ്ങളിലും, തിരുവിതാംകൂറിന്റെ മിക്കവാറും ഭാഗങ്ങളിലും, പഴഞ്ഞി, ചേലക്കര, പാലയൂർ തുടങ്ങിയ കൊച്ചി സംസ്ഥാനത്തെ കേന്ദ്രങ്ങളിലും ക്രൈസ്തവ ദേവാലയങ്ങൾ രൂപം കൊണ്ടത്. ആദ്യനൂറ്റാണ്ടുകൾ മുതൽ തലപ്പള്ളിയായി അറിയപ്പെട്ടിരുന്ന ആർത്താറ്റ് ചാട്ടുകളങ്ങളരെ പള്ളിനില്ക്കുന്ന പ്രദേശത്തിനും തലപ്പള്ളി എന്നും പേരായി പിന്നീട് ആർത്താറ്റ് നസ്രാണികൾ കുന്നംകുളത്തേയ്ക്ക് മാറിതാമസിച്ചപ്പോൾ ചിറളയം, കക്കാട്, മണക്കുളം എന്നീ രാജ്യങ്ങളിൽ അവരെ സ്വീകരിച്ചെന്നും അന്നുമുതൽ ആ രാജാക്കന്മാരെ തലപ്പിള്ളി രാജാക്കന്മാർ എന്ന് അറിയപ്പെടാൻ തുടങ്ങിയെന്നും, ആ പ്രദേശങ്ങൾ ഉൾപ്പെടുത്തി താലൂക്ക് രൂപീകരിച്ചപ്പോൾ താലൂക്കിന് തലപ്പിള്ളി എന്ന് പേരിടുയാണ് ഉണ്ടായതെന്നും പറയപ്പെടുന്നു.

ടിപ്പുവിന്റെ പടയോട്ടം

1789 ൽ മൈസൂർ വ്യാഘ്രം ടിപ്പുസുൽത്താൻ മലബാർ കീഴാക്കി കൊച്ചിരാജ്യത്തെ ആക്രമിച്ചു. ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ദുർഭരണത്തിനെതിരായി പടനയിച്ച സുൽത്താൻ കുന്നംകുളവും ആർത്താറ്റും ആക്രമിക്കുകയുണ്ടായി. മതപരമായി ഇംഗ്ലീഷുകാരും, നസ്രാണികളും തമ്മിലുള്ള ചേർച്ചമൂലമാകാം, തദ്ദേശക്രൈസ്തവരെ ഇംഗ്ലീഷുകാരുടെ പിണിയാളുകളെന്ന് തെറ്റദ്ധരിച്ച്, നസ്രാണിഗൂർ എന്ന് ടിപ്പു പേർവിളിക്കുന്ന കുന്നംകുളത്തെ ആർത്താറ്റ് പള്ളി അഗ്നിക്കിരയാക്കി. ഇക്കാലഘട്ടത്തിലാണ് ആർത്താറ്റു നിന്നും നസ്രാണികൾ കൂട്ടത്തോടെ കുന്നംകുളത്തേയ്ക്ക് പലായനംചെയ്തതും ആ പട്ടണത്തിന്റെ പുരോഗതിയ്ക്ക് നിദാനമായതും. 1806 ൽ കുന്നംകുളം സന്ദർശിച്ച ക്ലോഡിയസ് ബുക്കാനൻ ഇക്കാര്യം രേഖപ്പെടുത്തുന്നുണ്ട്.

ചാട്ടുകുളങ്ങരയിൽ നിന്നും കുന്നംകുളത്തേയ്ക്ക് കുടിയേറിയ ക്രിസ്ത്യാനികൾ കുരിശിന്റെ ആകൃതിയിൽ ഒരു പട്ടണം സ്ഥാപിച്ച് അതിന്റെ നാലുപാദങ്ങളിലും ഓരോ പള്ളികൾ സ്ഥാപിച്ചു. കുരിശിന്റെ

അടിഭാഗം കിഴക്കേ അങ്ങാടിയും സെന്റ്തോമസ് പള്ളിയും, മുകൾഭാഗം പടിഞ്ഞാറെ അങ്ങാടിയും സെന്റ് ലാസ്സറസ് പഴയപള്ളിയും, വശങ്ങളിൽ തെക്കേ അങ്ങാടിയും സെന്റ് മർത്ഥിയാസ് പള്ളിയും, വടക്കുഭാഗത്ത് ചിറളയം അങ്ങാടിയും സെന്റ് ലാസ്സറസ് പള്ളിയും. കുരിശാകൃതിയിലുള്ള ഈ ക്രമീകരണത്തെയാണ് കുന്നംകുളം വലിയങ്ങാടി എന്ന പേരിൽ അറിയപ്പെടുന്നത്. ഇവിടം വലിയ വ്യാപാര കേന്ദ്രമായിരുന്നു. വലിയ ഗോഡൗണുകളും, കച്ചവടക്കാരുടെ തിക്കും തിരക്കും നിറഞ്ഞ ഈ അങ്ങാടിയിൽ ആളൊഴിഞ്ഞ സമയമുണ്ടായിരുന്നില്ല. നൂറ് കണക്കിന് കാളവണ്ടികൾ ചരക്കുകൾ കയറ്റിക്കൊണ്ടു പോകുന്നതിന് വേണ്ടി ഇവിടെ കാത്ത് കിടന്നിരുന്നു.

1801 ൽ കുന്നംകുളം സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനൻ എഴുതുന്നു.

' ഞങ്ങൾ കൂടാരമടിച്ചതിന്റെ എതിർവശത്തായി നസ്രാണികളുടെ– ക്രിസ്ത്യാനികളുടെ ഒരു ഗ്രാമമുണ്ട്. കണ്ണംകുളങ്ങരെ അങ്ങാടി എന്നാണതിന്റെ പേര്. മനോഹരമായ വെറ്റിലത്തോട്ടങ്ങൾക്കിടയിൽ അല്പം ഉയർന്നസ്ഥലത്ത് സ്ഥിതിചെയ്യുന്ന ഈ പ്രദേശം കാഴ്ചയിൽ കൗതുകമുള്ളതാണ്. അവിടത്തെ പാപ്പ അല്ലെങ്കിൽ പുരോഹിതൻ ഞങ്ങളെ വന്നു കണ്ടു അദ്ദേഹത്തിന്റെ കൂടെ ഒരു ശിഷ്യനുണ്ടായിരുന്നു തന്റെ ഗുരുവിനോട് ശിഷ്യൻ കാണിക്കുന്ന ബഹുമാനാദരവുകൾ അവിസ്മരണീയമാണ്. നീലനിറത്തിലുള്ള മനോഹരമായ അങ്കിയാണ് പാപ്പ ധരിച്ചിരുന്നത്. അദ്ദേഹത്തിന്റെ മുൻഗാമികൾ അനേകം തലമുറകളായി ഇവിടെ ജീവിച്ചുപോന്നവരാണെങ്കിലും, അദ്ദേഹത്തിൽ ജൂതന്മാരുടെ ശരീരപ്രകൃതി വളരെ വ്യക്തമായി കാണുന്നുണ്ട്. എന്നാൽ, ഈ മതത്തിൽപ്പെട്ട ഭൂരിപക്ഷം അനുയായികളും ഇവിടത്തെ തനി നാട്ടുകാരെപ്പോലെയാണിരിക്കുന്നത്. അവരത്രയും സ്ഥലവാസികളിൽ നിന്നും മതപരിവർത്തനം ചെയ്യപ്പെട്ടവരുമാണല്ലോ......... വൈകുന്നേരം ഞങ്ങൾ ഈ നസ്രാണികൾ താമസിക്കുന്ന വില്ലേജ് സന്ദർശിച്ചു. ധാരാളം വീടുകൾ വളരെ ചിട്ടയിലും ഒതുക്കത്തിലും നിർമ്മിച്ചിട്ടുണ്ട്. ജനങ്ങൾ ഈ വീടുകളിൽ തിങ്ങിപ്പാർക്കുന്നു. ഇന്ത്യൻ പട്ടണങ്ങളുടെ നിലവാരം വെച്ചുനോക്കിയാൽ ഇവിടം വളരെ ഭംഗിയായി സംവിധാനം ചെയ്തിരിക്കുന്നതായും മറ്റുള്ളവയെ അപേക്ഷിച്ച് വൃത്തിയുള്ളവയായും അനുഭവപ്പെടും. അൽപം ഉയർന്നു കിടക്കുന്ന ഭംഗിയുള്ള സ്ഥലത്ത് ഒരു പഴയപള്ളി കാണാനുണ്ട്. അതിന്റേ മേൽക്കൂര ഇപ്പോൾ ഇല്ല. ചുമരുകൾ ചളിയും കളിമണ്ണും കുഴച്ചുണ്ടാക്കിയതും പഴകിയതുമാണെങ്കിലും ഇപ്പോഴും വളരെ ഉറപ്പുള്ളതായും പുതിയതായും തോന്നുന്നു. അൾത്താരയുടെ മുകൾഭാഗം പ്രൗഢി തോന്നിക്കുന്ന നിർമ്മാണ വിശേഷം അതിനുണ്ട്. പള്ളിയുടെ പ്രധാന വാതിലിന്റെ നേരെയായിട്ടാണ് ശ്മശാനം ഏർപ്പെടുത്തിയിട്ടുള്ളത്.

1819 ൽ മദ്രാസ് സർവ്വെയുടെ ഭാഗമായി കേരളം സന്ദർശിച്ച Lt. Ward കുന്നംകുളത്തെപ്പറ്റിപ്പറയുന്ന വാക്കുകൾ ശ്രദ്ധേയങ്ങളാണ്.*'Kunnamkulam is a well developed Christian town crescented with churches and situated on a hill top. Kunnamkulam is the capital of Thalappilly Taluk under Kochin Rajas. There are about 400 houses and two third of them owned by Christians. The Town is protected by bamboo fence with two gates on either side. It is a very clean town and found a lot of rich people there. The town is very crowded. They manufacture every thing except clothes here. Kunnamkulam is the best market place north to Kochi. The merchants makes a lot of profit here. The Chaliyan or Cherlayam owned by Ayinikkal Nambidi and Kakkad owned by Kakkad Karanavar lies adjacent to Kunnamkulam.'* ഇവിടെ കുന്നംകുളത്തെ തലപ്പിള്ളി താലൂക്കിന്റെ ആസ്ഥാനമായാണ് ചിത്രീകരിച്ചിരിക്കുന്നത്.

എന്നാൽ ഇന്ന് വലിയങ്ങാടി സ്മരണയിൽ മാത്രം ജീവിക്കുന്നു. കുരിശാകൃതിയിലുള്ള നഗര സംവിധാനവും, നിരനിരയായ നസ്രാണി ഭവനങ്ങളും ഇന്നും നിലനില്ക്കുന്നുണ്ടെങ്കിലും, സൗകര്യപ്രദമായ റോഡുകളും മറ്റും പറയിൽ അങ്ങാടിയിലായപ്പോൾ ഇവിടെത്തെ കമ്പോളം അവിടേയ്ക്ക് മാറ്റപ്പെട്ടു. ഇന്ന് കുന്നംകുളം പട്ടണം പാറയിലങ്ങാടിയെ കേന്ദ്രീകരിച്ചാണ്.

വിദ്യാഭ്യാസം

കേരളത്തിലെ പ്രഥമ ഇംഗ്ളീഷ് പള്ളിക്കൂടത്തിന്റെ സ്ഥാപകനും, ബൈബിൾ മലയാളത്തിലേക്ക് ആദ്യമായി പരിഭാഷപ്പെടുത്തിയ ഭാഷാപണ്ഡിതനും, ഉന്നതവിദ്യാഭ്യാസം മലയാളത്തിന്റെ മക്കൾക്ക് പ്രാപ്യമാക്കിത്തീർത്ത് ഒരു നാടിന്റെ മുഴുവനും വിദ്യാഭ്യാസ പുരോഗതിയ്ക്ക് നേതൃത്വം നൽകിയ ക്രാന്തദർശിയുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് പ്രഥമൻ മലങ്കരമെത്രാപ്പോലീത്ത, ഇരുന്നൂറ്റിൽപ്പരം പള്ളിക്കൂടങ്ങൾ ഇടവകപള്ളികളോടനുബന്ധിച്ച് സ്ഥാപിച്ച് സാക്ഷര കേരളത്തിന് അടിത്തറപാകിയ സാക്ഷര കേരളത്തിന്റെ പ്രജാപതിയും, മലയാളത്തിലെ രണ്ടാമത്തെ യാത്രാവിവരണമായ

*ഒരു പരദേശയാത്രയുടെ കഥ* എന്ന ഗ്രന്ഥത്തിന്റെ കർത്താവുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്ത എന്നീ മഹാരഥന്മാർക്ക് ജന്മം നൽകിയ നാടാണ് കുന്നംകുളം.

ചൊവ്വന്നൂർ സഭാമഠവും, കടവല്ലൂർ അന്യോന്യവും, പോർക്കളം വേദക്കാടും കുന്നംകുളം പ്രദേശത്തിന്റെ വിദ്യാഭ്യാസ പുരോഗതിയുടെ കഥ പറയുന്ന പഴമയുടെ ഈടുവയ്പുകളാണ്. കൂടാതെ ദേവാലയങ്ങളേയും, അമ്പലങ്ങളേയും മുസ്ലീം മോസ്ക്കുകളേയും കേന്ദ്രീകരിച്ച് നടത്തിവന്നിരുന്ന മതബോധനവും, മറ്റും ഈപ്രദേശത്തിന്റെ വിജ്ഞാന മേഖലകളെ വിശാല മാക്കിയിട്ടുണ്ട്.

ആശാൻ പള്ളിക്കൂടങ്ങളും, കുടിപ്പള്ളിക്കൂടങ്ങളും, കളരികളും കേന്ദ്രീകരിച്ച് പുരോഗമിച്ച വിദ്യഭ്യാസ സമ്പ്രദായം ശാസ്ത്രീയമായി സംവിധാനം ചെയ്തതിന്റെ പ്രാരംഭ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയത് കുന്നംകുളത്തെ പിതാക്കന്മാരായിരുന്നു എന്നതാണ് യാഥാർത്ഥ്യം. വർണ്ണ വിവേചനത്തിന്റെ പേരിൽ ഭൂരിപക്ഷത്തിനും വിദ്യനിഷേധിച്ചിരുന്ന അക്കാലത്ത് അതിനതീതമായി വിദ്യാഭ്യാസരംഗത്തെ നവീകരിച്ച ചരിത്രമാണ് കുന്നംകുളത്തിനുള്ളത്. 1075 ചിങ്ങമാസത്തിലെ (1899 ആഗസ്റ്റ് ) ഇടവകപത്രിക എന്ന മാസികയിൽ മാർ ഇഗ്നാത്തിയോസ് സ്ക്കൂൾ എന്ന ശീർഷകത്തിൽ ഇങ്ങനെ എഴുതി.

'ഈ പേരിൽ കുന്നംകുളങ്ങരെ അങ്ങാടിയിൽ ഈ മാസം ഒന്നാം തിയ്യതി മുതൽ ഒരു ഇംഗ്ലീഷ് പള്ളിക്കൂടം ആരംഭിച്ചിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു. തല്ക്കാലം ലോവർ സെക്കണ്ടറി പരീക്ഷവരെ പഠിപ്പിക്കുന്ന ക്ലാസ്സുകളെ ഇട്ടിട്ടൊള്ളൂ എങ്കിലും ക്രമേണ ഒരു ഹൈസ്ക്കൂൾ ആയി ഉയർത്തണമെന്നാണ് ഇതിന്റെ ഭാരവാഹികൾ ഉദ്ദേശിച്ചിരിക്കുന്നത്. ചില പ്രത്യേക സംഗതികളാൽ അവിടേയ്ക്ക് നീങ്ങുവാൻ ആവശ്യപ്പെട്ട നി.വ.ദി.ശ്രീ. നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ പരിശ്രമത്താലും, കുന്നംകുളം പട്ടണത്തിൽ എന്നു മാത്രമല്ല മലങ്കര സുറിയാനി സമുദായം ഒട്ടുക്ക് വിശ്രുതന്മാരായ പനയ്ക്കൽ മാത്തു അവർകളുടെയും പാത്തപ്പൻ അവർകളുടെയും ഉത്സാഹത്താലും അല്ലായിരുന്നുവെങ്കിൽ ഈ വിധം ഒരു പള്ളിക്കൂടം ഉണ്ടാകാൻ ഇടയാകാതെ പോയേനേ. മൂന്ന് കൊല്ലം കഴിഞ്ഞ് 1902 ൽ അത് പൂർണ്ണ ഹൈസ്ക്കൂളാക്കി ഉയർത്തി. അന്ന് കൊച്ചി രാജ്യത്തിൽ മൂന്ന് ഹൈസ്ക്കൂളുകളേ ഉണ്ടായിരുന്നുള്ളൂ. ഒന്ന് എറണാകുളത്തും, മറ്റൊന്ന് തൃശ്ശൂരും, വേറൊന്ന് വടക്കാഞ്ചേരിയിൽ നിന്നും കൊച്ചി രാജാവ് 1878 ൽ മാറ്റിസ്ഥാപിച്ച കുന്നംകുളം ഗവ. മോഡൽ ബോയ്സ് ഹൈസ്ക്കൂളും. പുതുതായി സ്ഥാപിതമായ ഈ ഹൈസ്ക്കൂൾ മാർ ഇഗ്നാത്തിയോസ് സ്ക്കൂൾ എന്ന പേരിലാണ്. അറിയപ്പെട്ടിരുന്നത്. പിന്നീട് പ്രസ്തുത ഹൈസ്ക്കൂൾ സർക്കാരിന് ഏല്പിച്ച് കൊടുക്കുകയും ഗവ. മോഡൽ ഗേൾസ് ഹൈസ്ക്കൂൾ എന്ന പേരിൽ ഇപ്പോൾ അറിയപ്പെടുകയും ചെയ്യുന്നു. ഇന്ന് കുന്നംകുളം വിദ്യാഭ്യാസ ഉപജില്ലയിൽ മാത്രം നൂറിലധികം എയ്ഡഡ്–സർക്കാർ സ്ക്കൂളുകളും, നിരവധി മറ്റു വിദ്യാഭ്യാസ സ്ഥാപനങ്ങളും പ്രവർത്തനക്ഷമമാണ്

## സാഹിത്യം

സാഹിത്യത്തിന്റെ മേഖലയിലും കുന്നംകുളത്തിന് അഭിമാനിക്കാവുന്ന ചരിത്രമാണുള്ളത്. ജന്മംകൊണ്ടോ, കർമ്മം കൊണ്ടോ കുന്നുകുളവുമായി ബന്ധപ്പെട്ട പ്രമുഖർ നിരവധിയാണ്. നൂറ്റാണ്ടുകൾക്ക് മുമ്പ് ജീവിച്ചിരുന്ന ചന്ദ്രോത്സവ കാരനും സരസകവി പയ്യൂർ പട്ടേരിയുമൊക്കെ കുന്നംകുളത്തെ ആദ്യകാല സാഹിത്യ ചരിത്രത്തിലെ ചില കഥാപാത്രങ്ങൾ മാത്രം. കോഴിക്കോട് സാമൂതിരി മാരുടെ പണ്ഡിത സദസ്സിലെ പതിനെട്ടര കവികളിൽ 8 പേരും പോർക്കളം വേദക്കാട് പയ്യൂർ ഇല്ലത്തു നിന്നായിരുന്നുവെന്ന് ഉള്ളൂരിന്റെ സാഹിത്യചരിത്രത്തിൽ വിവരിക്കുന്നുണ്ട്. മൺമറഞ്ഞുപോയ പല സാഹിത്യകാരന്മാരുടേയും പ്രവർത്തനരംഗമായിരുന്നു കുന്നംകുളം. കൈക്കുളങ്ങരെ രാമവാരിയർ, കുട്ടികൃഷ്ണമാരാർ, വള്ളത്തോൾ നാരായണമേനോൻ, മൂർക്കോത്ത് കുമാരൻ, കുറ്റിപ്പുഴ, നാലപ്പാട്ട് നാരായണ മേനോൻ, കാണിപയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാട്, ജോസഫ് ചെറുവത്തൂർ, സി.വി. ശ്രീരാമൻ എന്നിവരാണ് അവരിൽ പ്രമുഖർ. കോവിലൻ, യൂസഫലി കേച്ചേരി, ഏകലവ്യൻ, ഐപ്പ് പാറമേൽ, വി.പി മുഹമ്മദലി, കവി റഫീക്ക്, മള്ളൂർ രാജകുമാരനുണ്ണി ചരിത്രകാരന്മാരായ കുന്നംകുളം പനയ്ക്കൽ കുഞ്ഞാത്തു, ഇട്ട്യേശ്ശൻ ആശാൻ, അഡ്വ. പി.വി. മാത്യൂ പുലിക്കോട്ടിൽ തുടങ്ങിയവർ ആ ചരിത്രത്തിലെ ഇങ്ങേയറ്റത്തെ കണ്ണികളുമാണ്.

## അച്ചടി, പ്രസിദ്ധീകരണങ്ങൾ

അക്ഷരങ്ങൾ പണ്ടുമുതലേ കുന്നംകുളത്തിന് സ്വന്തം. പല മഹാകവികളുടെയും സൃഷ്ടികൾ വെളിച്ചം കണ്ടിരുന്നത് കുന്നംകുളത്തുനിന്നായിരുന്നു. പലപ്പോഴും സൗജന്യമായി തന്നെ. കുന്നംകുളത്ത് അച്ചടിയുടെ പ്രാരംഭം കുറിച്ചത് 1860 ൽ പാറമേൽ ഉട്ടൂപ്പിന്റെ വിദ്യാരത്ന പ്രഭ പ്രസ്സിലായിരുന്നു. മൂർക്കോത്ത് കുമാരന്റെയും കുറ്റിപ്പുഴയുടെയും പത്രാധിപത്യത്തിലുള്ള ആത്മപോഷിണി, കുട്ടികൃഷ്ണ

മാരാരുടെ പത്രാധിപത്യത്തിൽ പ്രസിദ്ധമായ കഥാമാലിക്, കെ.ടി. മാത്യുവിന്റെ കുടിയാൻ പത്രിക തുടങ്ങിയവയൊക്കെ പ്രസിദ്ധീകരിച്ചിരുന്നത് കുന്നംകുളത്തുനിന്നായിരുന്നു. മഹാകവി വള്ളത്തോളിന് കുന്നംകുളം എന്നും പ്രിയപ്പെട്ട നാടായിരുന്നു. ഭഗവത്ഗീത മുതൽ മഗ്ദലമറിയം വരെ പലതും പുറത്തിറങ്ങിയത് ഇവിടെ നിന്നുമാണ്. എ. ആർ. പി (അക്ഷര രത്ന പ്രകാശിനി) , സെന്റ് തോമസ്, പഞ്ചാംഗം തുടങ്ങിയ പ്രസ്സുകൾ കേരളത്തിലെ അക്ഷരലോകത്തിന് ഒരിക്കലും മറക്കാനാവാത്ത സംഭാവനകൾ നല്കിയവയായിരുന്നു.

തിരുവിതാംകൂറിൽനിന്നും നാടുകടത്തപ്പെട്ട സ്വദേശാഭിമാനി രാമകൃഷ്ണപ്പിള്ളയ്ക്ക് അഭയം നൽകിയതും, സി.പി. രാമസ്വാമി അയ്യർ മനോരമ പത്രം കണ്ടുകെട്ടിയപ്പോൾ മനോരമയ്ക്ക് ഒരു ഉയിർത്തെഴുന്നേല്പ്പിന് കളമൊരുക്കി കൊടുത്തതും കുന്നംകുളത്തുള്ള എ. ആർ. പി. പ്രസ്സാണ്. കൈക്കുളങ്ങരെ രാമവാര്യർ, കുട്ടികൃഷ്ണമാരാർ, വള്ളത്തോൾ നാലപ്പാടൻ എന്നിവരുടെ കളരിയായിരുന്നു ഒരു കാലത്ത് എ.ആർ.പി. പ്രസ്സ് ഇങ്ങനെ കുന്നംകുളത്തിന്റെ സാഹിത്യ-സാംസ്ക്കാരിക ചരിത്രം പരിശോധിച്ചാൽ കേരളത്തിന്റെ സാംസ്ക്കാരിക തലസ്ഥാനം എന്ന പദവിക്ക് കുന്നംകുളമാണ് കൂടുതൽ യോഗ്യം എന്ന ഡോ. സുകുമാർ അഴീക്കോടിന്റെ അഭിപ്രായം തികച്ചും അന്വർത്ഥമാണെന്ന് കാണാം.

## കലാ, കായികം

കലാകായികരംഗത്ത് കുന്നംകുളം വഹിച്ചപങ്ക് കുറച്ചൊന്നുമല്ല. മണക്കുളം കോവിലകത്തെക്കുറിച്ചും ചിറളയം കോവിലകത്തെക്കുറിച്ചും അഭിമാനിയ്ക്കാനായി പലതും ഓർമ്മിക്കാനുണ്ട്. കഥകളിയുടെ കളിത്തൊട്ടിലായിരുന്നു മണക്കുളം കോവിലകം. സന്ധ്യമയങ്ങിയാൽ മണക്കുളത്ത് കളിവിളക്കുകൾ തെളിയും. പിന്നെ കേളികൊട്ടിന് കാതോർക്കുകയായി നാട്ടുകാർ. ആ മുറ്റത്ത് ആടാത്ത ആശാന്മാരില്ല. പാടാത്ത പാട്ടുകാരുമില്ല. കൂട്ടത്തിൽ ആട്ടക്കഥാരചനയും ഉണ്ടായിരുന്നു. കഥകളിയെ പ്രോത്സാഹിപ്പിക്കുന്നതിൽ അമ്മാവനെ കടത്തിവെട്ടി മരുമകൻ മണക്കുളം മുകുന്ദരാജ. കക്കാട് കാരണവന്മാരായ മുകുന്ദരാജയും കുഞ്ഞുണ്ണിരാജയും ചേർന്ന് കുന്നംകുളത്ത് സ്ഥാപിച്ച കലാമണ്ഡലത്തിലെ ആദ്യകാല വിദ്യാർഥിയായിരുന്നു വള്ളത്തോൾ. ഇവിടെനിന്നും വള്ളത്തോൾ ചെറുതുരുത്തിയലേക്ക് മാറ്റിസ്ഥാപിച്ചതാണ് ഇപ്പോഴത്തെ കലാമണ്ഡലം. പണ്ഡിതഗ്രേസരനായ കൈക്കുളങ്ങരെ രാമവാരിയർ, കവിസാർവ്വഭൗമന്മാരായ വള്ളത്തോൾ, നാലപ്പാട്ട് നാരായണമേനോൻ, നിരൂപക സാമ്രാട്ടായ കുട്ടികൃഷ്ണമാരാർ എന്നിവർ മണക്കുളത്ത് തമ്പടിച്ചവരായിരുന്നു.

കുന്നംകുളത്തെ പെരുന്നാളുകളും, ഉത്സവങ്ങളും, മുസ്ലീം ദേവാലയങ്ങളിലെ ആഘോഷങ്ങളും എല്ലാം തന്നെ മത സൗഹാർദ്ദത്തിന്റെ നേർക്കാഴ്ചയാണ്. വാദ്യമേളങ്ങളും, ഗജവീരന്മാരുടെ അകമ്പടിയും മാറ്റുകൂട്ടുന്ന പ്രസ്തുത ആഘോഷങ്ങളിൽ നാനാ ജാതി മതസ്ഥരും പങ്കുചേരുന്നു എന്നതാണ് ശ്രദ്ധേയം. ജാതിമത വ്യാത്യസമില്ലാതെ നിരനിരയായി കാണുന്ന ദേവാലയങ്ങൾ, അതും ഒരു ചെറിയ ചുറ്റുവട്ടത്തിൽ പരസ്പര സ്പർദ്ദകൂടാതെ മതസൗഹാർദ്ദത്തിന്റെ അനന്വയഭംഗി പ്രദർശിപ്പിച്ചുകൊണ്ട് കാലങ്ങളായി നിലനില്ക്കുന്നു. വിവിധ മതസ്ഥരെങ്കിലും, എല്ലാവരും ഈ മണ്ണിന്റെ മക്കളെന്ന യാഥാർത്ഥ്യം വിളിച്ചോതുന്നതാണീ പാരസ്പര്യം. ഒരേ സാംസ്ക്കാരിക പൈതൃകം പങ്കുവെയ്ക്കുന്നതിന്റെ സൂചനകൾ സൂക്ഷ്മദൃക്കുകൾക്ക് ദർശിക്കാവുന്നതാണ്.

YMCA പ്രസ്ഥാനത്തിന്റെ ഒരു ശാഖ 1888 ൽ തന്നെ കുന്നംകുളത്ത് സ്ഥാപിതമായി. (കേരളത്തിൽ രണ്ടാമത്തെ ശാഖ) ആദ്ധ്യാത്മീയ കാര്യങ്ങളിൽ എന്ന പോലെ കലാ-കായിക രംഗങ്ങളിലെ പ്രതിഭകളെ വളർത്തിയെടുക്കുവാൻ ഈ സംഘടന അത്യദ്ധ്വാനം ചെയ്തിട്ടുണ്ട്.

വൈ.എ.സി.എ പ്രവർത്തകനായ ജെ. എച്ച് ഫൗളർ പ്രാരംഭ നാളുകളിൽ കുന്നംകുളത്ത് താമസിച്ച് പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയിരുന്നു. വോളിബോൾ കളിയിൽ വിദഗ്ദനായ അദ്ദേഹം YMCA കാമ്പസിൽതന്നെ ഒരു വോളിബോൾ കോർട്ട് തയ്യാറാക്കുകയും കുന്നംകുളത്തെ യുവാക്കളെ പരിശീലിപ്പിക്കുകയും ചെയ്തു. കോർട്ട് ഉദ്ഘാടനം ചെയ്തുകൊണ്ട് അദ്ദേഹം പറയുണ്ടായി. ഇന്ത്യയിൽ ആദ്യമായിട്ടാണ് ഈ കളി സംഘടിപ്പിക്കുന്നത്. ഈ പ്രസ്ഥാവന ശരിയെങ്കിൽ ഇന്ത്യയിലെ വോളിബോൾ കളിയുടെ ജന്മനാടാണ് കുന്നംകുളം.

## വാണിജ്യം, വ്യവസായം

നോട്ടുപുസ്തക നിർമ്മാണം, പ്രിന്റിംഗ് പ്രസ്സുകൾ, ക്രിസ്തുമസ് നക്ഷത്ര വിളക്കുകളുടെ നിർമ്മാണം എന്നിവയിൽ കുന്നംകുളത്തിന്റെ സ്ഥാനം അദ്വിതീയമാണ്. ഇന്ത്യയിലെമ്പാടും കുന്നംകുളത്തു നിന്നുള്ള നോട്ടുപുസ്തകങ്ങളും, ക്രിസ്തുമസ് നക്ഷത്ര വിളക്കുകളും വിതരണം ചെയ്യപ്പെടുന്നുണ്ട്. ജനുവരി-ഫെബ്രൂവരി മാസത്തോടെ ജൂൺ-ജൂലൈ മാസങ്ങളിലേക്കുള്ള നോട്ടുപുസ്തകനിർമ്മാ

ണത്തിന് തുടക്കമിടുന്നു. വീണ്ടും ഡിസംബറിലേക്കുള്ള നക്ഷത്രങ്ങളും, വെളിച്ചക്കൂടുകളും അണിയിച്ചൊരുക്കുന്ന തിരക്ക് ജൂലൈ–ആഗസ്റ്റിൽ തുടങ്ങും. അതുകൊണ്ട് തന്നെ കുന്നംകുളവും സമീപപ്രദേശങ്ങളും കുടിൽ വ്യവസായ മേഖലകളായി തീരുന്നു. കച്ചവടസ്ഥാപനങ്ങളും, പണമിടപാടു സ്ഥാപനങ്ങളുംകൊണ്ട് തിരക്കേറിയതാണ് ഈ കൊച്ചു പട്ടണം. വടക്കൻ ജില്ലകളിൽ നിന്ന് തെക്കൻ ഭാഗത്തേക്കുള്ള ഗതാഗതത്തിന്റെ പ്രധാന കണ്ണി ഈ കൊച്ചുപട്ടണമാണെന്നതിനാൽ വാണിജ്യത്തിനും വ്യവസായത്തിനും പ്രസക്തിയേറെയാണ്. ചന്ദ്രനിലും കുന്നംകുളത്തുകാരുടെ ഒരു മുറുക്കാൻ കടയെങ്കിലും കാണും എന്ന് ഹാസ്യമായി പറയാറുള്ളത് കച്ചവടത്തിന് കുന്നംകുളത്തുകാർ കൊടുത്തിരിക്കുന്ന പ്രാധാന്യത്തെയാണ് കാണിക്കുന്നത്. കേരളത്തിലെ ഏതുമൂലയിലും ഇവിടുത്തുകാർ തുടങ്ങിവെച്ച കച്ചവടസ്ഥാപനങ്ങൾ കാണാൻ കഴിയും. വൻകിടവ്യവസായത്തിന്റെ കാര്യത്തിൽ കാര്യമായ പുരോഗതിയില്ലെങ്കിലും കുന്നംകുളത്തിനോടുബന്ധപ്പെട്ട അടയ്ക്കാ വ്യവസായവും, പുസ്തകവ്യവസായവും, അച്ചടി വ്യവസായവും പ്രശസ്തം തന്നെ. ഭാരതത്തിലെ ഏറ്റവും പ്രധാനപ്പെട്ട അടയ്ക്കാ വിപണന കേന്ദ്രങ്ങളിലൊന്നാണ് പഴഞ്ഞിയിലെ അടയ്ക്കാമാർക്കറ്റ്.

ബ്രിട്ടീഷുകാരുടെ കാലത്ത് ഇന്ത്യയിൽ ആവശ്യമായ മുഴുവൻ ആണി ഉല്പാദിപ്പിച്ചിരുന്നത് കുന്നംകുളത്തുകാരാണ്. അത്ര വ്യാപകമല്ലെങ്കിലും കുറ്റിയും കൊളുത്തും ഉണ്ടാക്കൽ ഇപ്പോഴും ഒരു കുടിൽ വ്യവസായമായി തുടരുന്നുണ്ട്.

## ഉപസംഹാരം

മഹത്വത്തിന്റെ ഉത്തുംഗശൃംഗങ്ങളും, എന്നാൽ അത്രതന്നെ മഹത്വപൂർണ്ണമല്ലാത്ത താഴ്‌വരകളും കുന്നംകുളത്തിന്റെ പേരിനെ അന്വർത്ഥമാക്കുന്നുണ്ടോ? മേൽ പ്രസ്ഥാവിച്ച മഹത്വപൂർണ്ണമായ ഭൂതകാലം പോലെ തിളക്കമുള്ളതല്ല കുന്നംകുളത്തിന്റെ വർത്തമാനകാലം. സാധ്യതകളെ പ്രയോജനപ്പെടുത്തുന്നതിലും പ്രോത്സാഹിപ്പിക്കുന്നതിലും നാം പരാജയപ്പെടുന്നു. അധ്വാനിക്കാതെ പണം സമ്പാദിക്കാനുള്ള ത്വര ഏറിവരുന്നു. എല്ലാം വെറും കച്ചവടക്കണ്ണോടെ കാണുന്നതുകൊണ്ടായിരിക്കണം, ആ പഴയ മഹത്വത്തിന്റെ വെറും നിഴലു മാത്രമാണ് ഇന്നീ നാട്. ഭൂതകാല മഹത്വത്തെ നെഞ്ചേറ്റി ലാളിക്കുന്ന, അതിൽ നിന്ന് പ്രേരണ ഉൾക്കൊണ്ട് വർത്തമാനകാലത്തിന്റെ പോരായ്മകളെ നികത്തി ശോഭനമായ ഭാവിക്കുവേണ്ടി അത്വദ്ധ്വാനം ചെയ്യുന്ന ഒരു തലമുറയെ നമുക്ക് സ്വപ്നം കാണാം.